തീർത്ഥപാദീയഗ്രന്ഥാവലി നമ്പർ.5.

# ശ്രീ ലളിതാഹൃദയസ്തോത്രം

പ്രസാധകർ:
തീർത്ഥപാദാശ്രമം
തീർത്ഥപാദപുരം P. O.
വാഴൂർ.

ഒന്നാം പതിപ്പിൻെറ

# മുഖവുര

ഓം തത് സത്

ശ്രീ ഗുരുഭ്യോ നമഃ

അഖണ്ഡസച്ചിദാനന്ദ-
ജ്ഞാനസത്താസ്വരൂപിണീ |
ശ്രീചക്രനായികാ സാക്ഷാൽ
പ്രതിഭാതു സദാശിവാ ||

അതിപ്രശസ്തമായ ഈ സ്തോത്ര ഗ്രന്ഥം ഭക്തജനങ്ങളുടെ നിത്യോപയോഗത്തിനായി ആശ്രമത്തിൽനിന്നും പ്രസിദ്ധീകരിക്കുന്നതാകുന്നു. ഇതിലെ പ്രമേയം സാക്ഷാൽ ശ്രീചക്രപൂജയാണ്. ഇതിനെ ഭക്തിപൂ

വ്വം പതിവായി പാരായണം ചെയ്യു ന്നവക്ക ത്രിവൎഗ്ഗാപവൎഗ്ഗങ്ങൾ (ധൎമ്മാ ൎത്ഥകാമമോക്ഷങ്ങൾ) നിശ്ചയമായും സിദ്ധിക്കുന്നതാകുന്നു. നിത്യവും ച തുഃഷഷ്ട്യുപചാരങ്ങളോടുകൂടി നവാവ രണസഹിതം ബാഹ്യമായി ശ്രീച ക്രാൎച്ചനം ചെയ്യുന്നതിനു് സാധാരണ ജനങ്ങൾക്കു സാധിക്കുന്നതല്ല. എ ന്നാൽ, അതു് ആഭ്യന്തരമായി ചെയ്യാ മെന്നുവെച്ചാൽ അതിനും ദീർഘകാ ലത്തെ പരിചയബോധവും ദിവസം തോറും ഒട്ടേറെ സമയവ്യയവും ആവ ശ്യമായിട്ടാണിരിക്കുന്നതു്. ഇപ്പോഴ ത്തെ ലോകഗതിയിൽ അതും ഇന്ന ത്തെ ജനസാമാന്യത്തിനു സാദ്ധ്യമാ കുമെന്നു വിചാരിക്കാവുന്നതല്ല. അ തിനാൽ, ഈ വൈഷമ്യങ്ങളെ എ ല്ലാം പരിഹരിക്കുവാനായിട്ടാണു്,

അതിപുരാതനവും സാക്ഷാൽ പരമശിവനാൽ ഉപദേശിക്കപ്പെട്ടിട്ടുള്ളതുമായ ഈ ദിവ്യസ്തോത്രത്തെ ആശ്രമത്തിൽനിന്നും ഇപ്പോഠം പ്രസിദ്ധപ്പെടുത്തുന്നതു്. ഇതിൽ സഗുണനിർഗ്ഗുണാത്മകവും സവ്വദേവതാപ്രീതികരവുമായ ശ്രീചക്രാച്ച്നം മുഴവൻഭക്താനുഗ്രഹപരനായ ഭഗവാൻ കരുണാപൂവ്വം ക്രോഡീകരിച്ചിരിക്കുന്നു. മനുഷ്യൎക്കു സവ്വൈശ്വര്യസിദ്ധിക്കും സകലാഭീഷ്ടപ്രാപ്തിക്കും പരമാശ്രയമായിരിക്കുന്ന ഈ സ്തോത്രതല്ലജത്തെ ഏവരും അത്യാദരപൂർവ്വം പാരായണം ചെയ്തു് നിത്യനിഃശ്രേയസത്തെ പ്രാപിക്കുമാറാകട്ടെ!

ഈ പുസ്തകം അച്ചടിപ്പിക്കുന്നതിനും മററും വേണ്ടതായ സകല ചില

വുകളും സന്തോഷപൂർവ്വം ചെയ്തിട്ടുള്ള മഹാമനസ്കനായ ആലപ്പുഴ സർക്കാർ വക്കീൽ ശ്രീ. പി. ജി. ഗോവിന്ദപ്പിള്ള ബി. എ. ബി. എൽ. അവർകളോട് ആശ്രമത്തിലേക്കുള്ള കൃതജ്ഞതാശീർവ്വാദങ്ങളെ സാക്ഷാൽ ശ്രീചക്രനായികയുടെ അനുഗ്രഹപൂർണ്ണമായ ദിവ്യസന്നിധിയിൽ സമർപ്പിച്ചുകൊള്ളുന്നു.

പ്രസാധകൻ,

തീർത്ഥപാദപരമഹംസസ്വാമികൾ

# പ്രസ്താവന

"ജഗന്മാതർമാതഃ
   സ്തവചരണസേവാ ന രചിതാ
ന വാ ദത്തം ദേവി,
   ദ്രവിണമപി ഭൂയസ്തവ മയാ
തഥാപി ത്വം സ്നേഹം
   മയി നിരുപമം യത് പ്രകുരുഷേ
കുപുത്രോ ജായേത
   കചിദപി കുമാതാ ന ഭവതി."

കൊല്ലവർഷം 1095-ാമാണ്ടു് വാഴൂർ തീർത്ഥപാദാശ്രമത്തിൽനിന്നു് അസ്മദാചാര്യപാദർ ശ്രീതീർത്ഥപാദ പരമഹംസസ്വാമിതിരുവടികൾ പ്രസിദ്ധപ്പെടുത്തിയ ശ്രീ ലളിതാഹൃദയ

സ്തോത്രഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പാണ് ശ്രീതീർത്ഥപാദീയഗ്രന്ഥാവലിയിലെ അഞ്ചാംനമ്പർ പുസ്തകമായി ഇപ്പോൾ ഞങ്ങൾപ്രസിദ്ധപ്പെടുത്തുന്നതു്. ഗുരുനാഥൻ പല താളിയോലഗ്രന്ഥങ്ങൾ തിരഞ്ഞ കൂട്ടത്തിൽ കണ്ടുകിട്ടിയ ഒരു വിശിഷ്ട ഗ്രന്ഥമാണ് ലളിതാഹൃദയസ്തോത്രം. 195 പദ്യങ്ങളടങ്ങിയ ഈ സ്തോത്രസമുച്ചയം പരമശിവൻ ശ്രീപാർവ്വതീദേവിക്ക് ഉപദേശിച്ചുകൊടുക്കുന്നതായി വർണ്ണിക്കപ്പെട്ടിരിക്കുന്നു. ശ്രീവിദ്യാസ്വരൂപിണിയായ ലളിതാദേവിയെ അറുപത്തിനാലു് ഉപചാരങ്ങളോടുകൂടി മാനസികമായി പൂജിക്കുവാനുള്ള പദ്ധതിയാണ് ഈ ഗ്രന്ഥത്തിലെ പ്രതിപാദ്യവിഷയം.

ലളിതാഹൃദയസ്തോത്രം എന്ന പദത്തിനു, ലളിതയുടെ സ്വരൂപം, ഗുണങ്ങൾ, മാഹാത്മ്യങ്ങൾ മുതലായവയെ പ്രകാശിപ്പിക്കുന്ന രഹസ്യവിദ്യയെ പുകഴ്ത്തുന്ന ഗ്രന്ഥം എന്നാണ് സാമാന്യാത്ഥം. ഹൃദയപദത്തിന് രഹസ്യവിദ്യയെന്നുകൂടി അത്ഥമുണ്ട്. ലോകത്തിൻെറ സൃഷ്ടി, സ്ഥിതി, സംഹാരം, ബന്ധം, മോക്ഷം ഇവയ്ക്കു കാരണമായി വർത്തിക്കുന്ന സാക്ഷാൽ ത്രിപുരസുന്ദരിയാണ് ശ്രീ ലളിതാദേവി.

"ലോകാനതീത്യലലതേ
ലളിതാ തേന ചോച്യതേ."

എന്നുള്ള പത്മപുരാണവചനമനുസരിച്ച് ലോകങ്ങളെയെല്ലാം അതി

ക്രമിച്ച് — കടന്ന — സഞ്ചരിക്കുന്നവ ളെന്നോ ശോഭിക്കുന്നവളെന്നോ ലളി താപദത്തിന്ന് അൎത്ഥം പറയാം. ദൃശ്യ ങ്ങളായ ലോകങ്ങളെ സൃഷ്ടിച്ചും രക്ഷിച്ചും അവയെല്ലാം സാക്ഷിണി യായി സച്ചിദാനന്ദസ്വരൂപിണിയാ യി പ്രകാശിക്കുന്ന ബ്രഹ്മ ശക്തിയാ ണ് ശ്രീലളിതാദേവിയെന്ന് പ്രസ്തുത പുരാണവാക്യത്തിൽനിന്ന് തെളിയു ന്നുണ്ട്.

വേദാന്തികൾ ബ്രഹ്മമെന്നും, വൈ ഷ്ണവന്മാർ വിഷ്ണുവെന്നും, ശൈവ ന്മാർ ശിവനെന്നും മററും അനേകം പേരുകളിൽ പുകഴ്ത്തുന്ന പ്രപഞ്ച കാരണമായ സത്യവസ്തുവിനെത്ത ന്നെയാണ് ശാക്തേയന്മാർ ശ്രീവി ദ്യ, ത്രിപുരസുന്ദരി, ശിവ, ശ്രീബാ

ലാപരമേശ്വരി, ശ്രീലളിതാദേവി, ദുർഗ്ഗ, ശക്തി തുടങ്ങി വിവിധനാമങ്ങളിൽ വർണ്ണിക്കുന്നതെന്ന് സൂക്ഷ്മദൃഷ്ടികൾക്ക് മനസ്സിലാക്കാൻ പ്രയാസമില്ല. അതിനാൽ ശിവൻ, വിഷ്ണു, ശക്തി തുടങ്ങിയ നാമരൂപഭേദകല്പനകൾ വെറും വ്യാവഹാരികങ്ങളാണെന്നും പരമാർത്ഥത്തിൽ പൂർണ്ണനും നിത്യനുമായ ഈശ്വരൻ ഒന്നേയുള്ളവെന്നും ഭക്തജനങ്ങൾ പ്രത്യേകം സ്മരിക്കേണ്ടതാകുന്നു. "ഏകം സദ് വിപ്രാ ബഹുധാ വദന്തി" എന്ന വേദസൂക്തം ഈ പരമാർത്ഥമാണ് പ്രഖ്യാപിക്കുന്നത്.

ഈശ്വരനെക്കുറിച്ച് സ്ത്രീരൂപത്തിലും പുരുഷരൂപത്തിലും നപുംസകരൂപത്തിലും പ്രതിപാദിക്കുന്ന ശബ്ദ

ങ്ങൾ എല്ലാഭാഷകളിലുമുണ്ടു്, പരമാത്മാ, പരമപുരുഷൻ. ശിവൻ, വിഷ്ണു തുടങ്ങിയ പദങ്ങൾ പുല്ലിംഗത്തിനും; ചിതി, ചിത്, പരാശക്തി, ലളിത തുടങ്ങിയ പദങ്ങൾ സ്ത്രീലിംഗത്തിനും; ജ്ഞാനം, സ്ഫുരണം, ബ്രഹ്മം തുടങ്ങിയ പദങ്ങൾ നപുംസകത്തിനും ഉദാഹരണങ്ങളാണു്.

"സ്ത്രീ രൂപാംചിന്തയേദ്ദേവീം
പുംരൂപം വാഥ ചിന്തയേത്,
അഥവാ നിഷ്കളം ബ്രഹ്മ
സച്ചിദാനന്ദലക്ഷണം."

എന്നുള്ള "കുളാർണ്ണവ" വാക്യം ഇതിനു പ്രമാണമാകുന്നു. ഏതു നാമത്തിലും രൂപത്തിലുമായാലും ശരി

നാം ഭക്തിപൂർവ്വം ഭജിച്ചാൽ ഈശ്വ
രൻ പ്രസാദിക്കും. എന്നാൽ,ശക്തി
സ്വരൂപമായ മാതൃഭാവത്തിൽ ഈശ്വ
രനെ സേവിച്ചാൽ ഭുക്തിയുംമുക്തി
യും—ഇഹലോകശ്രേയസ്സും കൈവ
ല്യവും—ലഭിക്കുമെന്ന് തന്ത്രശാസ്ത്ര
ങ്ങൾ ഉദ്ഘോഷിക്കുന്നു. പ്രാചീനമ
തങ്ങളിലെല്ലാം ഈശ്വരനെ മാതൃഭാവ
ത്തിൽ ഭജിക്കുന്ന സമ്പ്രദായം നില
വിലുണ്ട്. ഹിന്ദുക്കൾ ബ്രഹ്മസ്വരൂ
പനായ ശിവന്റെ ശക്തിയേ
യാണ് മാതൃഭാവത്തിൽ ശ്രീലളിതാ
ദേവിയായി സമാരാധിക്കുന്നത്. ആ
ശക്തിക്ക് മഹാമായയെന്നുകൂടി ഒരു
പേരുണ്ട്. പക്ഷേ, വേദാന്തികളുടെ
മിഥ്യാഭൂതയായ മായയല്ല ശാക്തേ
യന്മാരുടെ മഹാമായ. അതു നി
ത്യവും സച്ചിദാനന്ദസ്വരൂപവുമാണ്.

അഗ്നിയിൽ ഉഷ്ണം പോലെയും സൂര്യനിൽ പ്രകാശം പോലെയും ചന്ദ്രനിൽ ചന്ദ്രിക പോലെയും പരമശിവനിൽ സഹജവും നിത്യവുമായ ഒരു ശക്തിയുണ്ടെന്നു് തന്ത്രശാസ്ത്രം ചൂണ്ടിക്കാണിക്കുന്നു; അതാണു് ശ്രീലളിത. ദൃശ്യപദാർത്ഥങ്ങളിൽ അടങ്ങിയിരിക്കുന്ന ശക്തികളെല്ലാം ആ ദേവിയുടെ സ്വരൂപവും ആ പദാർത്ഥങ്ങളെല്ലാംതന്നെ ശിവന്റെ സ്വരൂപവുമാണെന്നുകൂടി ആഗമങ്ങൾ വിളംബരം ചെയ്യുന്നുണ്ടു്.

ചിന്മാത്രമായ ബ്രഹ്മത്തെ ആശ്രയിച്ചും മറച്ചുമിരിക്കുന്ന മായ സൃഷ്ടിയുടെ ആരംഭത്തിൽ ശക്ത്യാകാരമായും ശുദ്ധാകാരമായും പരിണമിക്കുന്നു. അങ്ങനെ പരിണമിച്ച ശക്ത്യാകാര

മായ മായാവൃത്തിയിൽ അനുപ്രവേ ശിച്ച ബ്രഹ്മചൈതന്യം ശക്തിയും, ശുദ്ധാകാരമായ മായാവൃത്തിയിൽ അനുപ്രവേശിച്ച ബ്രഹ്മചൈതന്യം ശിവനുമാകുന്നു. ഇതിൽ നിന്നു്, ബ്രഹ്മം തന്നെ ഉപാധിഭേദത്താൽ ശക്തിയായും ശിവനായും പ്രകാ ശിക്കയാണെന്നു കാണാം. ഉപാധിക്കു പ്രാധാന്യം കൊടുക്കുമ്പോൾ ശക്തി യെന്നും, ഉപഹിതത്തിനു പ്രാധാന്യം കൊടുക്കുമ്പോൾ ശിവനെന്നും വ്യവ ഹരിക്കപ്പെടുന്നുവെന്നു മാത്രമേ വ്യ ത്യാസമുള്ളൂ. ശിവനെക്കൂടാതെ ശക്തി യും ശക്തിയെക്കൂടാതെ ശിവനുംഇല്ലെ ന്നുള്ളതാണു് സിദ്ധാന്തപക്ഷം. ശിവ നെ കാമേശ്വരനെന്നും ശക്തിയെ ലളി തയെന്നുമാണു് തന്ത്രശാസ്ത്രങ്ങളിൽവ്യ വഹരിക്കുന്നതു്. കാമേശ്വരൻ നിഷ്

ക്രിയനും നിശ്ചലനുമാണ്. എന്നാൽ ലളിത സൃഷ്ടി, സ്ഥിതി, സംഹാരം തിരോഭാവം, അനുഗ്രഹം ഈ അഞ്ചു കർമ്മങ്ങൾ ചെയ്തുകൊണ്ടു വിജയിക്കുന്നു. ഐശ്വര്യം,വീര്യം,യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം, കാരുണ്യം, മാധുര്യം മുതലായ ഉൽകൃഷ്ടഗുണങ്ങളുടെ വിളനിലമാണ് ലളിതാദേവി. ശ്രേയോലാഭത്തിനുവേണ്ടി സകലേശ്വരിയായ ശ്രീ ലളിതാദേവിയെ അറുപത്തിനാലു് ഉപചാരങ്ങളോടുകൂടി പൂജിക്കുന്ന ക്രമം പ്രാചീനകാലം മുതൽ ഭാരതത്തിൽ നിലവിലുണ്ടു്.

പരമപ്രേമരൂപമായ ഭക്തിയുടെ മുഖ്യമായ ഒരു അംഗമാണ് പൂജ. ശ്രീചക്രത്തിൽ ശ്രീ ലളിതാദേവിയെ പൂജിക്കുന്ന സമ്പ്രദായമാണ് സാധാരണ

മായി നിലവിലുള്ളതു്. ശ്രീചക്രം ബ്രഹ്മാണ്ഡത്തിന്റെയും ശബ്ദബ്രഹ്മത്തിന്റെയും പ്രതീകമാകുന്നു. ആ ചക്രത്തിൽ വിധിപൂർവ്വം ആവാഹിച്ചിരുത്തി ദേവിയെ പൂജിക്കുന്നതു് അഖിലാണ്ഡകോടി ബ്രഹ്മാണ്ഡ നായികയെന്ന ഭാവനയിലാണെന്നുള്ളതും പ്രത്യേകം പ്രസ്താവ്യമാണു്.

പൂജ ബാഹ്യമെന്നും ആഭ്യന്തരമെന്നും രണ്ടു വിധത്തിലുണ്ടു്. വെളിയിലുള്ള പ്രതിമാദികളിൽ ഇഷ്ടദേവതയെ ആവാഹിച്ചിരുത്തി ഉപചാരപൂർവ്വം പൂജിക്കുന്ന രീതിയാണു് ബാഹ്യപൂജ. ആഭ്യന്തരപൂജ 'സാധാര'മെന്നും 'നിരാധാര'മെന്നും രണ്ടുവിധത്തിൽ നടത്തപ്പെടുന്നു. മൂലാധാരം തുടങ്ങിയ ആധാരപത്മങ്ങളിൽ ഇഷ്ടദേവതയെ

സങ്കല്പിച്ചിരുത്തി സാങ്കല്പികമായി പൂജിക്കുന്നരീതിയാണ് സാധാരപൂജ. നിരാധാരപൂജയാകട്ടെ, ശുദ്ധമായ ബോധത്തിൽ -- സാക്ഷിചൈതന്യത്തിൽ- ഭക്തിപൂർവ്വം മനസ്സു ലയിപ്പിച്ച് സമാധിനിലയിലെത്തുകയെന്നതാണ്. ബാഹ്യപൂജകൊണ്ട് ഏകാഗ്രതസിദ്ധിച്ചാൽ, 'സാധാര' പൂജയിൽ പ്രവേശിക്കാം. അവിടെ ഉറപ്പും പൂജകൊണ്ട് മനഃശുദ്ധിയും സിദ്ധിച്ചാൽ സാധകൻ നിരാധാരപൂജക്കർഹനായിത്തീരും. ഈ നിരാധാരപൂജയും നിർഗ്ഗുണോപാസനാദ്വാരാ ബ്രഹ്മവിദ്യയായിപരിണമിച്ച് സാധകനെ മുക്തനാക്കിത്തീർക്കും. അതിനാൽ, പൂജയുടെ പരമലക്ഷ്യം മുക്തിയാണെന്നുസിദ്ധിക്കുന്നു. എന്നാൽ, ബാഹ്യപൂജയും സാധാരപൂജയും ഇഹ

ലോകത്തിലും പരലോകത്തിലും സകലവിധത്തിലുള്ള സുഖഭോഗങ്ങൾക്കും കാരണമാകുമെന്നുകൂടി താന്ത്രികന്മാർ പ്രഖ്യാപിക്കുന്നു.

ഹൃദയകമലത്തിൽ ശ്രീചക്രം സങ്കല്പിച്ചു് അതിൽ ത്രിപുരസുന്ദരിയായ ലളിതാദേവിയെ സങ്കല്പരൂപത്തിൽ ആരാധിക്കുന്ന സാധാരപൂജയാണു് പ്രസ്തുത ഗ്രന്ഥത്തിൽ ഉപദേശിക്കപ്പെട്ടിട്ടുള്ളതു്. ഇതു് ദിവസവും മുടങ്ങാതെ പാരായണംചെയ്തു് മാനസികമായി ശ്രീവിദ്യാരൂപിണിയായ ലളിതാദേവിയെ പൂജിച്ചാൽ, ഇഹലോകത്തിലും പരലോകത്തിലും സകലവിധ ശ്രേയസ്സുകളുമുണ്ടാകുന്നതാണു്.

ഗുരുനാഥന്റെ സന്നിധിയിൽ നിന്ന് ഈ ഗ്രന്ഥം വാങ്ങി ഭക്തിപൂർവ്വം പാരായണംചെയ്തു മാനസപൂജനടത്തിയിട്ടുള്ള പല ഭക്തന്മാരും അതുകൊണ്ടുണ്ടായ മേന്മയെക്കുറിച്ച് ഭക്തിപൂർവ്വം എന്നോടു പറഞ്ഞിട്ടുണ്ടെന്നുള്ള വസ്തുതകൂടി ഞാൻ രേഖപ്പെടുത്തുന്നു. കലിയുഗത്തിൽ സകലവിധ സന്താപത്തെയും ഇല്ലാതാക്കി അഭീഷ്ടങ്ങൾ സാധകന്മാൎക്കു നൽകുവാനുള്ള ശക്തി സാക്ഷാൽ ത്രിപുരസുന്ദരിക്കാണെന്നു വിശ്വസിക്കുന്ന ജനങ്ങൾ വളരെയുണ്ട്. അതിനാൽ, അങ്ങനെയുള്ള ഭക്തജനങ്ങളുടെ അഭ്യുദയനിഃശ്രേയസസിദ്ധിക്കുവേണ്ടി അവരുടെ മുമ്പിൽ ഈ ശ്രീലളിതാഹൃദയസ്തോത്രപുസ്തകം ഗുരുസ്മരണയോടുകൂടി ഞാൻ സാദരം സമർപ്പിച്ചുകൊള്ളുന്നു.

ഈ ഗ്രന്ഥം ഇത്ര ഭംഗിയായി അച്ചടിപ്പിച്ചു തന്നതു് സജ്ജനാഗ്രേസരനും എന്റെ സ്നേഹാദരങ്ങൾക്കു പാത്രീഭൂതനുമായ ശ്രീ. എ. ജനാർദ്ദനൻപിള്ളയാണു്. സുപ്രസിദ്ധമായ കൊല്ലം ഫാഷൻ സിൽക്കു് സ്റ്റോഴ്സിന്റെ ഉടമസ്ഥനായ അദ്ദേഹം പരോപകാരതത്പരനും വാഴൂർ തീർത്ഥപാദാശ്രമകാര്യങ്ങളിൽ സവിശേഷം ശ്രദ്ധിക്കുന്ന ഞങ്ങളുടെ ഉററ ബന്ധുവുമാണു്. അദ്ദേഹത്തെ കാമിത കല്പലതികയായ സാക്ഷാൽ ത്രിപുരസുന്ദരി സകലവിധമായ അഭീഷ്ടങ്ങളും നൽകി അനുഗ്രഹിക്കട്ടെയെന്നു് ഞാനാശംസിക്കുന്നു. കൂടാതെ, ഈ ഗ്രന്ഥം അച്ചടിപ്പിക്കുവാൻ പ്രേരിപ്പിച്ച നമ്മുടെ അന്തേവാസിയായ ശ്രീ ചിത്സ്വരൂപതീർത്ഥപാദരേയും ഈ അവസരത്തിൽ സ്മരിക്കാ

തിരിക്കാൻ നിവൃത്തിയില്ല. ഈ പുസ്ത കത്തിന്റെ പ്രൂഫ് പരിശോധിച്ച് തെററില്ലാതെ അച്ചടിപ്പിക്കുവാൻ പ രിശ്രമിച്ചതു് പണ്ഡിതനും കവിയും സാഹിത്യകാരനുമായ പന്നിശ്ശേരി ശ്രീ. ശ്രീനിവാസക്കുറുപ്പാണ്. അദ്ദേ ഹം സർവ്വശാസ്ത്രപാരംഗതനും എന്റെ ശാസ്ത്രാചാര്യനുമായിരുന്ന പന്നിശ്ശേ രി ശ്രീ.നാണുപിള്ളയവർകളുടെ ഉത്ത മസന്താനം കൂടിയാണെന്നുള്ളതും പ്ര സ്താവ്യമാണ്. അദ്ദേഹത്തിനും ഈ അവസരത്തിൽ ഹാർദ്ദമായ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു. ഈ ഗ്രന്ഥം എല്ലാവിധത്തിലും ആകർഷകമായ രീതിയിൽ അച്ചടിച്ചുതന്ന വി. വി. പ്രസ്സ് ഉടമസ്ഥരെയും പ്രവർത്തകരെ യും എത്ര പ്രശംസിച്ചാലും മതിയാവു കയില്ല. അവരോടും ഞങ്ങൾക്കുള്ള

കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുന്നു.

ഇനിയും രണ്ടു വാക്കു പറയുവാനുള്ളതു് ഈ പ്രസ്താവനയിൽ ആദ്യം ചേർത്തിരിക്കുന്ന ശ്ലോകത്തെപ്പററിയാണു്. ഇതു ശ്രീശങ്കരഭഗവത്പാദർ രചിച്ചതാണെന്നു് വിശ്വസിക്കപ്പെടുന്നു. എന്നാൽ, ചില ഗവേഷകന്മാരായ പണ്ഡിതന്മാരുടെ അഭിപ്രായം ഈ ശ്ലോകം ശ്രീ വിദ്യാരണ്യ സ്വാമി കൃതമാണെന്നത്രേ. ഏതായാലും, ഒരു ശങ്കരാചാര്യർ രചിച്ചതാണെന്നുള്ളതിൽ ആക്കും അഭിപ്രായവ്യത്യാസമില്ല. ജഗജ്ജനനിയായ ശ്രീലളിതാദേവിയോടു് നടത്തുന്ന പ്രാർത്ഥനയാണു് ഈ ശ്ലോകത്തിലെ പ്രതിപാദ്യം. അതിങ്ങനെ സംഗ്രഹിക്കാം. "അല്ലയോ ജഗജ്ജനനിയായ മാതാവേ,

ഞാൻ അവിടുത്തെ പാദകമലം സേവിച്ചിട്ടില്ല. ധാരാളം സമ്പത്തുകളും ഞാൻ അവിടുത്തേക്കു സമർപ്പിച്ചിട്ടില്ല. എന്നാലും, അവിടുന്നു് എന്നെ അനുപമമായ വിധത്തിൽ അളവററു സ്നേഹിക്കുന്നുണ്ടു്. അതിനുള്ള കാരണം, അമ്മയെ സ്നേഹിക്കാത്ത ചീത്തയായ മകൻ ലോകത്തിൽ ഉണ്ടാകും; എന്നാൽ, മകനെ സ്നേഹിക്കാത്ത ചീത്തയായ മാതാവു് ഈ ലോകത്തിൽ ഒരിടത്തും ഉണ്ടാകുന്നില്ല എന്നുള്ളതാണു്.'' ജഗജ്ജനനിയായ ലളിതാദേവി മാതൃനിർവ്വിശേഷമായ വാത്സല്യത്തോടുകൂടി സർവ്വജീവജാലങ്ങളേയും പരിപാലിക്കുന്നുവെന്നു് ഇതുകൊണ്ടു വ്യക്തമാകുന്നുണ്ടല്ലോ. അംബ കരുണാമയിയാണു്. മക്കളുടെ പിഴുതു തെററും ക്ഷമിക്കും. അവരുടെ

അഭീഷ്ടം സാധിച്ചുകൊടുക്കുകയും ചെയ്യും. അതിനാൽ, അല്ലയോ ഭക്തജനങ്ങളെ! നിങ്ങൾ ഈ ലളിതാഹൃദയസ്തോത്രം ശ്രദ്ധാപുരസ്സരം പാരായണം ചെയ്ത് കാരുണ്യശാലിനിയായ ജഗജ്ജനനിയെ മനസ്സുകൊണ്ടു പൂജിക്കുവിൻ! ആശ്രിതന്മാക്കു കല്പകവല്ലിയായും ദുർജനങ്ങൾക്ക് കാളരാത്രിയായും പരിണമിക്കുന്ന സച്ചിദാനന്ദസ്വരൂപിണിയായ ശ്രീ ലളിതാദേവി കരുണാപൂർണ്ണങ്ങളായ കടാക്ഷങ്ങൾകൊണ്ട് നിങ്ങളെയെല്ലാം അനുഗ്രഹിക്കട്ടെ! ആ ജഗദംബ എല്ലാത്തരത്തിലുള്ള ആപത്തുകളിൽനിന്നും നിങ്ങളെ സമുദ്ധരിച്ച് സുഖപൂർണ്ണമായ മുക്തിധാമത്തിലെത്തിക്കുമെന്നു പൂർണ്ണമായി വിശ്വസിക്കുവിൻ. നിങ്ങളുടെയെല്ലാം ഹൃദയത്തിൽ ആ ദേവിയുടെ

സാന്നിദ്ധ്യം ഉണ്ടാകട്ടെ എന്നാശം സിച്ചുകൊണ്ടു് ഈ പ്രസ്താവന ഉപ സംഹരിക്കുന്നു.

യാദേവീ സർവ്വഭൂതേഷു
ശക്തിരൂപേണ സംസ്ഥിതാ
നമസ്തസ്യൈ നമസ്തസ്യൈ
നമസ്തസ്യൈ നമോ നമഃ

എന്നു്
സകലലോകക്ഷേമാശംസി
ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി
(പ്രസിഡൻറ്)
(ഒപ്പു്)

ശ്രീ തീർത്ഥപാദാശ്രമം,
തീർത്ഥപാദപുരം P· O.
വാഴൂർ, കോട്ടയം (Dist)

## മൂന്നാം പതിപ്പിന്റെ മുഖവുര

ഈ പതിപ്പ് അച്ചടിപ്പിക്കാൻ സഹായിച്ച സജ്ജനങ്ങളോടും ഏററവും ഭംഗിയായി എത്രയുംവേഗം അച്ചടിച്ചുതന്ന കോട്ടയം ഉഷാ പ്രിൻേറഴ്സിനോടും ഞങ്ങൾക്കുള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ!

17-3-1976 എന്ന്, പ്രസാധകർ

ഓം

ഓം നമോ നാരായണായ
ഓം നമശ്ശിവായ
ഓം ഹ്രീം ജഗത് പ്രസൂത്യൈ നമഃ
ലോകാസമസ്താസ്സുഖിനോ ഭവന്തു.

ശ്രീലളിതാ ഹൃദയ സ്തോത്രത്തിന്റെ
**നാലാം പതിപ്പ് – മുഖവുര**

ഈശ്വരാനുഗ്രഹത്തോടും ശ്രീനാരദ വ്യാസ, ദത്താത്രേയാദിഋഷീശ്വരന്മാരുടെ കരുണാകടാക്ഷത്താലും കേരളാംബയുടെ ഉത്തമസന്താനങ്ങളായ ശ്രീ ശങ്കരഭഗവൽപാദരുടെയും ശ്രീചട്ടമ്പി

സ്വാമി തിരുവടികളുടേയും അനുഗ്ര ഹത്തോടും പരമഭട്ടാര ശ്രീ ചട്ടമ്പി സ്വാമിതിരുവടികളുടെ സന്യാസിശി ഷ്യന്മാരായ ശ്രീനാരായണഗുരുദേവൻ ശ്രീ നീ ല ക ണ്ഠ തീർത്ഥപാദ സ്വാമി തിരുവടികൾ, ശ്രീ തീ ർത്ഥ പാ ദ സ്വാമിതിരുവടികൾ എന്നീ സന്യാ സ മഹാത്മാക്കളുടെ കാരുണ്യത്താലും ഇതിൽ ശ്രീ തീർത്ഥപാദപരമഹംസ സ്വാമി തിരുവടികളുടെ ശിഷ്യനായ ശ്രീ വിദ്യാനന്ദതീർത്ഥപാദ സ്വാമി തിരുവടികളിൽ നിന്നു് മന്ത്രദീക്ഷയും (അതായതു് അസ്മദാചാര്യപാദരിൽ നിന്നു്) എന്നിൽ നിന്നു് സന്യാസ ദീക്ഷയും സ്വീകരിച്ചു് ശ്രീ ഗാർഗ്ഗി തീർത്ഥമാതാജി–സന്യാസിനി–എന്ന സന്യാസനാമവും സ്വീകരിച്ചു് വാ ഴൂർ ശ്രീ തീ ർ ത്ഥ പാദാശ്രമത്തിലെ

അന്തേവാസിനി ആയി ബ്രഹ്മനിഷ്ഠ
യിൽകഴിയുന്ന ശ്രീഗാർഗ്ഗിതീർത്ഥമാതാ
ജി സന്യാസിനിയാണ് ഈ ലളിതാ
ഹൃദയസ്തോത്രത്തിൻെറ നാലാം പതി
പ്പ് പ്രകാശനം ചെയ്യുന്നതു്. ഈ സ
ന്യാസിനി, പൂർവ്വാശ്രമത്തിൽ, ആയൂ
ർവ്വേദാചാര്യ്യ പണ്ഡിററ് സി. രാമ
കൃഷ്ണൻനായർ (ചെറുവള്ളി) അവർക
ളുടെ ഇളയ മകളാണ്. സുപ്രസിദ്ധ
വൈദ്യനായിരുന്ന ശ്രീ. സി. രാമ
കൃഷ്ണൻനായരുടെ ചെറുവള്ളിയിലുള്ള
ഭവനമായ പീലിയാനിയ്ക്കൽവെച്ചാ
ണ് ശ്രീ തീർത്ഥപാദപരമഹംസ
സ്വാമി തിരുവടികൾ മഹാസമാധി
പ്രാപിച്ചതു്. പിന്നീട് ശ്രീ സ്വാമി
തിരുവടികളുടെ തപോമയമായ ദി
വ്യ ശരീരം വാഴൂർ ശ്രീ തീർത്ഥപാദ
പുരത്തുള്ള ശ്രീ തീർത്ഥപാദാശ്രമ

ത്തിൽ ഭക്തിപൂർവ്വം കൊണ്ടുവന്നു് വിധിയനുസരിച്ച് സമാധിയിരുത്തി. അത്ര സുകൃതമുള്ള കുടുംബത്തിൽ നിന്നു് ഒരു ഉത്തമ സന്യാസിനി ജനിച്ചതിൽ അത്ഭുതപ്പെടാനില്ല.

ശ്രീതീർത്ഥപാദപരമഹംസസ്വാമി തിരുവടികളുടെ ജീവചരിത്രം ഒന്നും രണ്ടും ഭാഗങ്ങളായി എഴുതി അച്ചടിപ്പിച്ചതു് ശ്രീ വിദ്യാനന്ദ തീർത്ഥപാദ പരമഹംസസ്വാമിതിരുവടികളും ശ്രീ സി. രാമകൃഷ്ണൻനായർ വൈദ്യനും കൂടിയാണു്. രണ്ടുപേരും ശ്രീ സ്വാമിജിയുടെ ശിഷ്യന്മാരുമാണു്. വാഴൂർ ശ്രീതീർത്ഥപാദപുരത്തു് സ്ഥിതി ചെയ്യുന്ന ശ്രീ വിദ്യാധിരാജാഹൈസ്കൂളും ശ്രീ വിദ്യാധിരാജാ കോളേജും

എൻ. എസ്സ്. എസ്സിൻെറ സ്ഥാപന ങ്ങളാണു്.

ഈ വിദ്യാലയങ്ങളുടെ ഉത്ഭവത്തി നും വളർച്ചയ്ക്കും കാരണം, വാഴൂർ ശ്രീ തീർത്ഥപാദാശ്രമാദ്ധ്യക്ഷനായിരു ന്നു് മഹാസമാധി പ്രാപിച്ച ബ്രഹ്മ ശ്രീ വിദ്യാനന്ദതീർത്ഥപാദപരമഹം സസ്വാമി തിരുവടികളും (അസ്മദാ ചാര്യപാദർ) യശ:ശരീരനായ ശ്രീ. കമ്പളത്തു് ശങ്കുപ്പിള്ളയും വാഴൂരെ നാ ലു് എൻ. എസ്സ്. എസ്സ്. കരയോഗ ങ്ങളുമാകുന്നു.

വാഴൂർ ശ്രീ തീർത്ഥപാദാശ്രമം സ്ഥാപിച്ചതു് ശ്രീ തീർത്ഥപാദപ രമഹംസസ്വാമി തിരുവടികളാണു്. ബ്രഹ്മശ്രീ. തീർത്ഥപാദപരമഹംസ

സ്വാമി തിരുവടികളുടെ ഒരു ശുദ്ധസ
ങ്കല്പമായിരുന്നു, ബ്രഹ്മവിദ്യാലയവും
ഭൗതികവിദ്യാലയവും അടുത്തടുത്തു്
സ്ഥിതിചെയ്യണമെന്നുള്ളതു്. ആ പ
രിശുദ്ധ സങ്കല്പം ഇപ്പോഴും വാഴൂർ ശ്രീ
തീർത്ഥപാദപുരത്തു് നിറവേറിയിരി
ക്കുന്നു. ഇതു് വൃദ്ധമഹാത്മാക്കരം പര
മ്പരയാ പറഞ്ഞുകേട്ടിട്ടുള്ളതാണു്. മനു
ഷ്യശരീരത്തിൽ പ്രവേശിച്ച ജീവൻ
പരാവിദ്യയും അപരാവിദ്യയും അഭ്യ
സിച്ചെങ്കിലേ മനുഷ്യനായി, തന്റെ
സ്വന്തം സ്വരൂപമായ (ബ്രഹ്മസ്വരൂപ
മായ) സച്ചിദാനന്ദത്തിൽ മനസ്സു്
രമിക്കുകയുള്ളു. ഇങ്ങനെയുള്ള ആത്മാ
രാമന്മാരുടെ സംഖ്യ ലോകത്തിൽ വർ
ദ്ധിച്ചു് വിഷയാരാമന്മാരുടെ (കാമ
കാഞ്ചനദൃഷ്ടികളുടെ) സംഖ്യ ലോക
ത്തിൽകുറഞ്ഞെങ്കിലേ ഈ ലോകം രാ

മരാജ്യം (സ്വർലോകം) ആകുകയുള്ളൂ. അതിന് നല്ലപോലെ സഹായിക്കുന്നതാണ് ഈ ശ്രീലളിതാ ഹൃദയസ്തോത്രത്തിന്റെ നാലാം പതിപ്പ്. ലോകക്ഷേമാർത്ഥം വാഴൂർ പ്രദേശത്ത് ശ്രീ തീർത്ഥപാദാശ്രമം സ്ഥാപിച്ച ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ തന്നെയാണ് പല താളിയോല ഗ്രന്ഥങ്ങൾ പരിശോധിച്ചതിന്റെ ശേഷം ഇപ്രകാരം ഈ ശ്രീലളിതാഹൃദയസ്തോത്രം അച്ചടിപ്പിച്ചത്. അങ്ങനെ 1920_ൽ ഒന്നാം പതിപ്പ് കോപ്പി ആയിരവും 1968_ൽ രണ്ടാം പതിപ്പ് കോപ്പി ആയിരവും 1976_ൽ മൂന്നാം പതിപ്പ് കോപ്പി രണ്ടായിരവും അച്ചടിച്ച് പ്രസിദ്ധം ചെയ്തു. ഈശ്വരഭക്തന്മാർ പ്രസ്തുത ശ്രീ ലളിതാഹൃദയസ്തോത്രഗ്രന്ഥം വാങ്ങി രാവിലെയും വൈ

കിട്ടും കളികഴിഞ്ഞു്, ഭസ്മം, ചന്ദനം, കുങ്കുമം തുടങ്ങിയ പ്രസാദം ശരീരത്തിൽ ധരിച്ചു് ശുദ്ധവസ്ത്രം ധരിച്ചു് ശ്രദ്ധയോടും ഭക്തിയോടുംകൂടി ജപിച്ചു് ജഗന്മാതാവിനെ നമസ്കരിക്കുന്നു. ബ്രഹ്മചര്യനിഷ്ഠയും അഹിംസാവ്രതവും പാലിച്ചുകൊണ്ടുവേണം പ്രസ്തുതഗ്രന്ഥം മരണംവരെ എല്ലാദിവസവും ജപിക്കാൻ. പരദ്രോഹമില്ലാത്ത കൃഷി, കച്ചവടം തുടങ്ങിയവ ചെയ്തു് ജീവിയ്ക്കുകയും ചെയ്യാം. അസൂയയും പാടില്ല. ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോടു് ഉപദേശിച്ച ബ്രഹ്മോപദേശം മനുഷ്യർ മറക്കാതെ പഠിച്ചു് ഈശ്വരനെ സ്തുതിക്കണം. നമസ്കരിക്കണം. അനുഗ്രഹം സ്വീകരിക്കണം. അപ്പോൾ ലോകം യുദ്ധവിമുക്തമാകും. സർവ്വപ്രശ്നങ്ങളും അവസാനിച്ചു്, കര

ഞ്ഞുകൊണ്ടു ജനിച്ച നമുക്കു ചിരി ച്ചുകൊണ്ടു ജീവിച്ച് ചിരിച്ചുകൊ ണ്ടു ശരീരം ഉപേക്ഷിയ്ക്കാം.

"ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ" എന്നുള്ള ഉപനിഷദ്‌വാക്യം അനുസ രിച്ച് ഈ ശ്രീലളിതാഹൃദയസ്തോത്ര ത്തിന്റെ നാലാം പതിപ്പിനുവേണ്ടി സർവ്വവും സമർപ്പിച്ച ബ്രഹ്മശ്രീ. ഗാഗ്ഗി തീർത്ഥമാതാ സന്യാസിനിയ്ക്ക് ശ്രീ. തീർത്ഥപാദാശ്രമത്തിൽ നിന്നും "ഓം നമോ നാരായണായ" സമർപ്പിച്ചു കൊള്ളുന്നു. ഈ സ്തോത്രം വളരെ മനോ ഹരമായി അച്ചടിച്ചു തന്നതു് കറുക ച്ചാൽ എസ്സ്. ജി. എം. പ്രസ്സ് ഉടമ ശ്രീ. കെ. ജെ. നന്ദകുമാർ അവർകളാണ്. കൂടാതെ ഈ ഗ്രന്ഥത്തിന്റെ പ്രൂഫ്

പരിശോധിച്ച് തെററു കൂടാതെ അച്ച
ടിപ്പിക്കുവാൻ പരിശ്രമിച്ചത് പാലാ
രാമകൃഷ്ണമഠാദ്ധ്യക്ഷൻ ബ്രഹ്മശ്രീ
സ്വപ്രഭാനന്ദസ്വാമിജി മഹാരാജും
കറുകച്ചാൽ വിശ്വാലയം ഡോക്ടർ
ശ്രീ. കേശവൻകുട്ടി അവർകളും കൂടി
യാണ്. ഈ പുസ്തകത്തിന്റെ നാ
ലാം പതിപ്പിനുവേണ്ടി സങ്കല്പിച്ച
പ്പോൾത്തന്നെ അതിനുവേണ്ട സദു
പദേശങ്ങൾ ചെയ്തത് എന്നിൽ നി
ന്ന് സന്യാസദീക്ഷ സ്വീകരിച്ച്
ബ്രഹ്മശ്രീ ഗരുഡധ്വജാനന്ദതീർത്ഥ
പാദസ്വാമികൾ എന്ന സന്ന്യാസനാ
മത്തോടുകൂടി ഇപ്പോൾ ആലുവയുടെ
അടുത്ത് സ്ഥിതി ചെയ്യുന്നചൊവ്വര
മാതൃച്ഛായാ ബാലഭവൻ അദ്ധ്യക്ഷൻ
കൂടിയായശ്രീ. സ്വാമികളാണ്. ഇങ്ങ
നെ പ്രസ്സുടമസ്ഥും പ്രസ്സിലെ ജീവന

ക്കാർക്കും പ്രൂഫ് പരിശോധിച്ച മഹാത്മക്കാരംക്കും ബാലഭവൻ അദ്ധ്യക്ഷനും ശ്രീ. തീർത്ഥപാദാശ്രമത്തിൽ നിന്നുമുള്ള 'ഓംനമോ നാരായണായ' സമപ്പിക്കുന്നു. ഈ നാലാം പതിപ്പിന്റെ മുഖവുര എഴുതിയതു് ചെങ്ങന്നൂർ താലൂക്കു് ബുധനൂർ പഞ്ചായത്തിലുള്ള പെരിങ്ങലിപ്പുറം, പുണ്യതീത്ഥമായ അച്ഛൻകോവിലാറിന്റെ വടക്കേ തീരത്തു് മല്ലശ്ശേരിൽ ശ്രീ. ഡോക്ടർ.ററി,കെ രാധാകൃഷ്ണൻ ഉണ്ണിത്താന്റെ, ആശ്രമസദൃശമായ പാലാഴിയിൽ വെച്ചാണു്. അദ്ദേഹത്തിനും ഓം നമോ നാരായണായ.

വിശ്വപ്രേമപൂർവ്വം –

ശ്രീ ചിത്സ്വരൂപതീത്ഥപാദസ്വാമി

ശ്രീമത്ത്രിപുരാംബികായൈ നമഃ

# ശ്രീ ലളിതാഹൃദയസ്തോത്രം

ശ്രീ ദേവ്യുവാച:-

ദേവ! ദേവ! മഹാദേവ!
സച്ചിദാനന്ദവിഗ്രഹ!
സുന്ദര്യാ ഹൃദയം സ്തോത്രം
പരം കൗതൂഹലം, വിഭോ ! 1

ശ്രീ ഈശ്വര ഉവാച:-

സാധു സാധു ത്വയാ, പൃഷ്ടം
ലോകാനുഗ്രഹകാരകം,
രഹസ്യമപി വക്ഷ്യാമി
സാവധാനമനാശ്ശൃണു. 2

ശ്രീവിദ്യാം ജഗതാം ധാത്രീം
സർഗ്ഗസ്ഥിതിലയേശ്വരീം
നമാമി ലളിതാം നിത്യാം
ഭക്താനാമിഷ്ടദായിനീം. 3

ബിന്ദുത്രികോണസംയുക്തം
വസുകോണസമന്വിതം
ദശകോണദ്വയോപേതം
ചതുർദ്ദശസമന്വിതം; 4

ദളാഷ്ടകസമോപേതം
ദളഷോഡശകാന്വിതം
വൃത്തത്രയാ[1]ന്വിതം ഭൂമി–
സദനത്രയ[2]ഭൂഷിതം; 5

1 ത്മകം. 2 ശോഭനം.

നമാമി ലളിതാചക്രം
ഭക്താനാമിഷ്ടദായകം,
അമൃതാംഭോനിധിം തത്ര
രത്നദ്വീപം നമാമ്യഹം. 6

നാനാവൃക്ഷമഹോദ്യാനം
വന്ദേഹം കല്പവാടികാം,
സന്താനവാടികാം വന്ദേ
ഹരിചന്ദനവാടികാം. 7

മന്ദാരവാടികാം പാരി-
ജാതവാടിം മുദാ ഭജേ,
നമാമി തവ, ദേവേശി!
കദംബവനവാടികാം. 8

പുഷ്യരാഗമഹാരത്ന-
പ്രാകാരം പ്രണമാമ്യഹം,
പത്മരാഗാദിമണിഭിഃ
പ്രാകാരം സർവദാ ഭജേ. 9

ഗോമേദരത്നപ്രാകാരം
വജ്രപ്രാകാരമാശ്രയേ,
വൈഡൂര്യരത്നപ്രാകാരം
പ്രണമാമി, കുളേശ്വരി! 10

ഇന്ദ്രനീലാഖ്യരത്നാനാം
പ്രാകാരം പ്രണമാമ്യഹം,
മുക്താഫലമഹാരത്ന-
പ്രാകാരം പ്രണമാമ്യഹം. 11

മരതകാഖ്യമഹാരത്ന-
പ്രാകാരായ നമോനമഃ
വിദ്രുമാഖ്യമഹാരത്ന-
പ്രാകാരം പ്രണമാമ്യഹം. 12

മാണിക്യമണ്ഡപം [1] രത്ന-
സഹസ്രസ്തംഭമണ്ഡപം

---

1 പത്മ.

ലളിതേ! തവ, ദേവേശി !
ഭജേമൃമൃതവാപികാം. 13

ആനന്ദവാപികാം വന്ദേ
വിമർശവാപികാം ഭജേ
ഭജേ ബാലാതപോദ്ഗാരം
ചന്ദ്രികോദ്ഗാ[1]രികാം ഭജേ. 14

മഹാശൃങ്ഗാരപരിഖാം
മഹാപത്മാടവീം ഭജേ,
ചിന്താമണിമഹാരത്ന-
ഗൃഹരാജം നമാമ്യഹം. 15

പൂർവാമ്നായമയം പൂർവ-
ദ്വാരം, ദേവി! നമാമ്യഹം,
ദക്ഷിണാമ്നായരൂപം തേ
ദക്ഷിണദ്വാരമാശ്രയേ. 16

---
1 രമാശ്രയേ.

നമാമി പശ്ചിമദ്വാരം
പശ്ചിമാമ്നായരൂപകം;
വന്ദേഹമുത്തരദ്വാര-
മുത്തരാമ്നായരൂപകം. 17

ഊർദ്ധ്വാമ്നായമയം വന്ദേ
ഹൃദ്ധ്വദ്വാരം, കുളേശ്വരി !
ലളിതേ! തവ, ദേവേശി !
മഹാസിംഹാസനം ഭജേ. 18

ബ്രഹ്മാത്മകം മഞ്ചപാദ-
മേകം തവ നമാമ്യഹം;
ഏകം വിഷ്ണുമയം മഞ്ച-
പാദമന്യം നമാമ്യഹം. 19

ഏകം രുദ്രമയം മഞ്ച-
പാദമന്യം നമാമ്യഹം;
മഞ്ചപാദം നമാമ്യേകം
തവ ദേവീശ്വരാത്മകം. 20

മഞ്ചൈകഫലകം വന്ദേ
സദാശിവമയം ശുഭം;
നമാമി തേ ഹംസതൂല-
തല്പകം, പരമേശ്വരി ! 21

നമാമി തേ ഹംസതൂല-
മഹോപധാനമുത്തമം;
കൗസുംഭാസ്തരണം വന്ദേ
തവ നിത്യം, [1] കുളേശ്വരി ! 22

മഹാവിതാനികാം വന്ദേ
മഹായവനികാം ഭജേ
ഏവം പൂജാഗൃഹം ധ്യാത്വാ
ശ്രീചക്രേ ശ്രീശിവാം ഭജേ. 23

സ്വദക്ഷിണേ സ്ഥാപയാമി
ഭാഗേ പുഷ്പാക്ഷതാദികാൻ;

1 നാമാമൃഹം.

അമിതാംസ്തേ, മഹാദേവി !
ദീപാൻ സന്ദർശയാമ്യഹം. 24

മൂലേന ത്രിപുരാചക്രം
തവ സംപൂജയാമ്യഹം;
ത്രിഭിഃ ഖണ്ഡൈസ്തവ ഖ്യാതൈഃ
പൂജയാമി, മഹേശ്വരി ! 25

വായ്വഗ്നിജലസംയുക്[1]തം
പ്രാണായാമൈരഹം, ശിവെ !
ശോഷണം ദാഹനം ചൈവ
കരോമി പ്ലാവനം തഥാ. 26

ത്രിവാരം മൂലമന്ത്രേണ
പ്രാണായാമം കരോമ്യഹം
പാഷണ്ഡകാരിണോ ഭൂതാ
ഭൂമൗ യേ ചാന്തരിക്ഷഗാഃ. 27

---

1 ക്തെ.

കരോമ്യനേന മന്ത്രേണ
താളത്രയമഹം, ശിവേ!
നാരായണോഹം ബ്രഹ്മാഹം.
ഐരേവോഹം ശിവോസ്മ്യഹം. 28

ദേവോഹം പരമാനന്ദോ-
സ്മ്യഹം, ത്രിപുരസുന്ദരി !
ധ്യാത്വാ വൈ വജ്രകവച-
ന്യാസം തവ കരോമ്യഹം. 29

കുമാരീബീജസംയുക്തം,
മഹാത്രിപുരസുന്ദരി !
മാം രക്ഷ രക്ഷേതി ഹൃദി
കരോമ്യഞ്ജലിമീശ്വരി ! 30

മഹാദേവ്യാസനായേതി
പ്രകരോമ്യാസനം, ശിവേ!
ചക്രാസനം നമസ്യാമി
സർവ്വമന്ത്രാസനം, ശിവേ! 31

സാധ്യസിദ്ധാസനം മന്ത്രൈ-
രേഭിർയ്യുക്തം, മഹേശ്വരി !
കരോമ്യസ്മിൻ ചക്രമന്ത്രൈർ-
ദ്ദേവതാസനമുത്തമം. 32

കരോമ്യഥ ഷഡംഗാ[1]ഖ്യം
മാതൃകാം ച കലാം ന്യസേ
ശ്രീകണ്ഠം കേശവം ചൈവ
പ്രപഞ്ചം യോഗമാതൃകാം. 33

തത്ത്വന്യാസം തതഃ കുർവ്വേ,
ചതുഷ്പീഠം യഥാചരേത്;
ലഘുഷോഢാം തതഃ കുർവ്വേ
ശക്തിന്യാസം മഹോത്തമം. 34

പീഠന്യാസം തതഃകുർവ്വേ
ദേവതാവാഹനം, പ്രിയേ !

---

1ഖ്യാം.

കുങ്കുമന്യാസകം ചൈവ
ചക്രന്യാസമഥാചരേത്. 35

ചക്രന്യാസം തതഃ കുർവേ
ന്യാസം കാമകലാദ്വയം;
ഷോഡശാർണ്ണമഹാമന്ത്രൈ-
രംഗന്യാസം കരോമ്യഹം. 36

മഹാഷോഢാം തതഃ കുർവേ
ശാംഭവം ച, മഹാപ്രിയേ !
തതോ മൂലം പ്രജപ്ത്വാഥ
പാദുകാഞ്ച തതഃ പരം. 37

ഗുരവേ സമ്യഗർച്യാഥ
ദേവ[1]താം ഹൃദി സംഭവേ;
കരോമി മണ്ഡലം വൃത്തം
ചതുരശ്രം, ശിവപ്രിയേ ! 38

1 താ.

പുഷ്പൈരഭ്യേച്ച്യ സാധാരം
ശങ്ഖം സംപൂജയാമ്യഹം;
അച്ച്യാമി ഷഡംഗേന
ജലമാപൂരയാമ്യഹം. 39

ദദാമി ചാദിമം ബിന്ദും
കുമ്ഭേ മൂലാഭിമന്ത്രിതം
തജ്ജലേന ജഗന്മാത-
സ്ത്രികോണം വൃത്തസംയുതം 40

ഷട്കോണം ചതുരശ്രഞ്ച
മണ്ഡലം പ്രണമാമ്യഹം;
വിദ്യയാ പൂജയാമീഹ
ത്രിഖണ്ഡേന തു പൂജനം. 41

ബീജേന വൃത്തഷട്കോണം
പൂജയാമി തവ, പ്രിയേ!
തസ്മിൻ [1]ദേവീകലാത്മാനം
[2]മണിമണ്ഡലമാശ്രയേ. 42

1 ദർശം 2 അഗ്നി.

ധൂമ്രാർച്ചിഷം നമസ്യാമി
ഊഷ്മാം ച ജ്വലിനീം തഥാ;
ജ്വാലിനീം ച നമസ്യാമി
വന്ദേഹം വിസ്ഫുലിംഗിനീം.

സുശ്രിയം ച സുരൂപാം ച
കപിലാം പ്രണമാമ്യഹം,
നൗമി ഹവ്യവഹാം നിത്യാം,
ഭജേ കവ്യവഹാം കലാം. 44

സൂര്യാഗ്നിമണ്ഡലം തത്ര
സകലാദ്വാദശാത്മകം
അർഘ്യപാ[1]ദ്യമഹം തത്ര
തപിനീം താപിനീം ഭജേ, 45

ധൂമ്രാം മരീചിം വന്ദേഹം,
ജ്വാലിനീം ച രുചിം ഭജേ.
സുഷുമ്നാം ഭോഗദാം വന്ദേ,
ഭജേ വിശ്വാം ച ബോധിനീം. 46

1 ത്ര.

ധാരിണീഞ്ച ക്ഷമാം വന്ദേ,
സൗരീരേതാഃ കലാ ഭജേ.
ആശ്രയേ മണ്ഡലം ചാന്ദ്രം
കലാഷോഡശകാത്മകം. 47

അമൃതാം മാനദാം വന്ദേ,
പൂഷാം തുഷ്ടിം ഭജാമ്യഹം,
പുഷ്ടിം ഭജേ, മഹാദേവി!
ഭജേഹം ച രതിം ധൃതിം. 48

ശശിനീം ചന്ദ്രികാം വന്ദേ,
കാന്തിം ജോത്സ്നാം ശ്രിയം ഭജേ,
നൗമി പ്രീതിഞ്ചാംഗദാഞ്ച,
പൂർണ്ണാം പൂർണ്ണാമൃതാം ഭജേ. 49

ത്രികോണലേഖനം കുർവ്വേ
ആകാരാദി സ്വരേഖകം
ഹളക്ഷവർണ്ണസംയുക്തം
സ്ഥിതം തം ഹംസഭാസ്സുരം. 50

വാക്കാമശക്തിസംയുക്തം
ഹംസമാരാധയാമ്യഹം.
വൃത്താദ് ബഹിഷ്ഷഡശ്രസ്യ
ലേഖനം പ്രകരോമ്യഹം. 51

പുരതോഗ്ന്യാദിഷട്കോണം
ഷഡംഗേനാർച്ചയാമ്യഹം,
ശ്രീവിദ്യയാ സപ്തവാരം
കരോമ്യത്രാഭിമന്ത്രിതം. 52

സമർച്ചയാമി, ദേവേശി!
തസ്മാദ് ഗന്ധാക്ഷതാദികം,
ധ്യായാമി പൂജാദ്രവ്യേഷു
തത്സർവം വിദ്യയാ യുതം. 53

ചതുർനവതിസന്മന്ത്രാൻ
സ്പൃഷ്ട്വാ തൽ പ്രജപാമ്യഹം,
വഹ്നേർദ്ദശകലാസൂര്യ-
കലാദ്വാദശകം ഭജേ. 54

ആശ്രയേ ഷോഡശകലാ-
സ്തത്ര ചന്ദ്രമസസ്ത്ഥ[1]ദാ,
സൃഷ്ടിം വൃദ്ധിം സ്മൃതിം വന്ദേ
മേധാം കാന്തിം തഥൈവ ച, 55

ലക്ഷ്മീം ദ്യുതിം സ്ഥിരാം വന്ദേ,
സ്ഥിതിം സിദ്ധിം ഭജാമ്യഹം,
ഏതാ ബ്രഹ്മകലാ വന്ദേ,
ജരാന്താം പാലിനീം ഭജേ. 56

ശാന്തിം നമാമീശ്വരീം ച,
രതിം വന്ദേ ച കാരികാം,
വരദാം ഹ്ലാദിനീം വന്ദേ,
പ്രീതിം ദീർഘാം ഭജാമ്യഹം. 57

ഏതാ വിഷ്ണുകലാ വന്ദേ,
തീക്ഷ്ണാം രൗദ്രീം ഭയാം ഭജേ,
നിദ്രാം തന്ദ്രീം ക്ഷുധാം വന്ദേ,
നമാമി ക്രോധിനീം ക്രിയാം. 58

1 ഥാ,

ഉല്ക്കാരീം മൃത്യുരൂപാം ച
ഏതാ രുദ്രകലാ ഭജേ,
നീലാം പീതാം ഭജേ ശ്വേതാം
വന്ദേഹമരുണാം കലാം. 59

അനന്താഖ്യാം കലാം ചേതി
ഈശ്വരസ്യ കലാം ഭജേ,
നിവൃത്തിഞ്ച പ്രതിഷ്ഠാഞ്ച
വിദ്യാം ശാന്തിം ഭജാമ്യഹം. 60

രോധികാം ദീപികാം വന്ദേ,
രേചികാം മോചികാം ഭജേ,
പരാം സൂക്ഷ്മാമൃതാം സൂക്ഷ്മാം
പ്രണമാമി, കുളേശ്വരി! 61

ജ്ഞാനാഖ്യാം ച നമസ്യാമി,
നൗമി ജ്ഞാനാമൃതാം കലാം,
ആപ്യായിനീം വ്യാപിനീം ച
[1] മോദിനീം പ്രണമാമ്യഹം. 62

1 വ്യോമിനീം.

കലാസ്സദാശിവസ്യൈതാ-
ഷ്ഷോഡശ പ്രണമാമ്യഹം,
ഹംസാഖ്യം ച മഹാമന്ത്രം
ജ്യോതിഷം ഹംസമാശ്രയേ. 63

[1] ത്ര്യംബകം നമസ്യാമി,
തദ്വിഷ്ണും പ്രണമാമ്യഹം,
വിഷ്ണുയോനിം നമസ്യാമി,
മൂലവിദ്യാം നമാമ്യഹം. 64

അമൃതം മന്ത്രിതം വന്ദേ
ചതുർവതിഭിസ്തഥാ
അഖണ്ഡൈകരസാനന്ദ-
കരേ പരസുധാ[2]ത്മനി. 65

സ്വച്ഛന്ദസ്ഫുരണം മന്ത്രം
നിധേഹി, കുളരൂപിണി!

---

1 പൃഥഗ്വിഷ്ണുസ്തതോവീര്യാൻ.

2 ത്മികേ.

അകുളസ്ഥാമൃതാകാരേ!
സിദ്ധിജ്ഞാനകരേ! പരേ! 66

അമൃതത്വം നിധേഹ്യസ്മിൻ
വസ്തുനി, ക്ലിന്നരൂപിണി!
തദ്രൂപിണ്യൈകരസ്യത്വം
കൃത്വാ ഹ്യേതൽസ്വരൂപിണി! 67

ഭൂത്വാ പരാമൃതാകാരം
മയി ചിൽസ്ഫുരണം കുരു,
ഏഭിർമ്മനോത്തമൈർവന്ദേ
[1] മന്ത്രിതം പരമാമൃതം. 68

ജ്യോതിർമ്മയമിമം വന്ദേ
പരമർഘ്യം ച, സുന്ദരി!
തദ്വിന്ദുഭിർമ്മേ ശിരസി
ഗുരും സന്തർപ്പയാമ്യഹം. 69

---

1 പരമാർഘ്യഞ്ച സുന്ദരി!

ബ്രഹ്മാഹമസ്മിൻ തദ്വി[1] ന്ദും
കുണ്ഡലിന്യാം ജുഹോമ്യഹം.
ഹൃച്ചക്രസ്ഥാം മഹാദേവീം
മഹാത്രിപുരസുന്ദരീം. 70

നിരസ്തമോഹതിമിരാം
സാക്ഷാത് സംവിത്സ്വരൂപിണീം
നാസാപുടാത് പരകലാ–
മഥ നിർഗമയാമ്യഹം. 71

നമാമി യോനിമാധ്യസ്ഥാം
ത്രിഖണ്ഡകുസുമാഞ്ജലിം
ജഗന്മാതർ, മഹാദേവി!
യന്ത്രേ ത്വാം സ്ഥാപയാമ്യഹം. 72

സുധാചൈതന്യമൂർത്തിം തേ
കല്പയാമി മനും തവ;
അനേന മന്ത്രേണ, ദേവി !
യന്ത്രേ ത്വാം സ്ഥാപയാമ്യഹം. 73

1ന്ദൂ.

മഹാപത്മവനാന്തസ്ഥേ !
കാരണാനന്ദവിഗ്രഹേ !
സർവ്വഭൂതഹിതേ! മാത—
രേഹ്യേഹി, പരമേശ്വരി ! 74

ദേവേശി ! ഭക്തസുലഭേ!
സർവ്വാഭരണഭൂഷിതേ!
യാവത്ത്വാം പൂജ[1]യാമീഹ
താവത്ത്വം സുസ്ഥി[2]രാ ഭവ. 75

അനേന മന്ത്രയുഗ്മേന
ത്വാമത്രാവാഹയാമ്യഹം
കല്പയാമി നമഃ പാദ്യ–
മർഘ്യം തേ കല്പയാമ്യഹം. 76

ഗന്ധതൈലാഭ്യഞ്ജനം ച
മജ്ജശാലാപ്രവേശനം
കല്പയാമി നമസ്തസ്യൈ
മണിപീഠോപവേശനം. 77

1 യിഷ്യാമി. 2 രീഭവ.

ദിവ്യസ്നാനീയ,മീശാനി !
ഗൃഹാണോദ്വർത്തനം, [1]ശുഭേ!
ഗൃഹാണോഷ്ണോദകസ്നാനം
കല്പയാമി നമശ്ശിവേ. 78

ഹേമകുംഭായുതൈഃ സ്നിഗ്ദ്ധൈഃ
കല്പയാമ്യഭിഷേചനം,
കല്പയാമി നമസ്തുഭ്യം
ധൗതേന പരിമാർജനം. 79

ബാലഭാനുപ്രതീകാശം
ദുക്കൂലം പരിധാനകം
അരുണേന ദുക്കൂലേനോ-
ത്തരീയം കല്പയാമ്യഹം. 80

പ്രവേശനം കല്പയാമി
സർവ്വാങ്ഗാനി വിലേപനം,
നമസ്തേ കല്പയാമ്യത്ര
മണിപീഠോപവേശനം 81

1 ശുഭം.

അഷ്ടഗന്ധൈ: കല്പയാമി
തവ ലേപനമംബികേ !
കാളാഗരുമഹാധൂപം
[1]കല്പയാമി നമശ്ശിവേ ! 82

മല്ലികാമാലതീജാതി-
ചമ്പകാദിമനോരമൈഃ
അർച്ചിതാം കുസുമൈർമ്മാലാം
കല്പയാമി നമസ്തവ. 83

പ്രവേശനം കല്പയാമി
നമോ ഭൂഷണമണ്ഡപേ;
ഉപവേശ്യം രത്നപീഠേ
തത്ര തേ കല്പയാമ്യഹം. 84

നവമാണിക്യമകുടം
തത്ര തേ കല്പയാമ്യഹം

1 തവ കേശേഷു സുന്ദരി!

ശരച്ചന്ദ്രനിഭായുക്തം
തച്ചന്ദ്രശകലം തവ. 85

തതസ്സീമന്തസിന്ദൂരം
കസ്തൂരീതിലകം തവ
കാളാഞ്ജനം കല്പയാമി
പാളീയുഗളമുത്തമം. 86

മണികുണ്ഡലയുഗ്മംച
നാസാഭരണമീശ്വരി !
താടങ്കയുഗളം, ദേവി !
ലളിതേഽധരയാവകം. 87

അഥാദ്യാഭൂഷണം കണ്ഠേ
മഹാചിന്താകമുത്തമം
പതകം തേ കല്പയാമി
മഹാപതകമുത്തമം. 88

മുക്താവലിം കല്പയാമി
ചൈകാവലിസമന്വിതം

ഹർന്നവീരാം ചകേയൂര-
യുഗളാനാം ചതുഷ്ടയം. 89

വലയാവലിമാലാനി
ചോമ്മികാവലിമീശ്വരി !
കാഞ്ചീദാമം കടീസൂത്രം
സൗഭാഗ്യഭരണം ച തേ. 90

ത്രിപുരേ! പാദകടകം
കല്പയേ രത്നനൂപുരം
പാദാംഗുലീയകം തുഭ്യം
പാശമേകം കരേ തവ. 91

അന്യേ കരേ/ങ്കുശം, ദേവീ!
പുണ്ഡ്രേക്ഷുധനുഷം തവ
അപരേ പുഷ്പബാണംച
ശ്രീമന്മാണിക്യപാദുകേ. 92

തദാവരണദേവേശി,
മഹാപഞ്ചാധിരോഹണം

കാമേശ്വരാങ്കപര്യങ്ക-
മുപവേശനമുത്തമം. 93

സുധയാപൂൎണ്ണചഷകം
[1] തതസ്സൽപാനമുത്തമം
കർപ്പൂരവീടികാം തുഭ്യം
കല്പയാമി നമശ്ശിവേ! 94

ആനന്ദോല്ലാസവിലാസ-
ഹംസം തേ കല്പയാമ്യഹം,
മംഗളാരാൎത്തികം വന്ദേ,
ഛത്രം തേ കല്‌പയാമ്യഹം. 95

ചാമരം യുഗളം, ദേവി!
ദൎപ്പണം കല്‌പയാമ്യഹം,
താലവൃന്തം കല്‌പയാമി
ഗന്ധപുഷ്പാക്ഷതൈരപി. 96

1 തതോപ്യാചമനീയകം.

ധൂപം ദീപം ച നൈവേദ്യം
കല്പയാമി, ശിവപ്രിയേ!
അഥാഹം ബൈന്ദവേ ചക്രേ
സർവ്വാനന്ദമയാത്മികേ, 97

രത്നസിംഹാസനേ രമ്യേ
സമാസീനാം ശിവപ്രിയാം
ഉദ്യദ്ഭാനുസഹസ്രാഭാം
ജപപുഷ്പസമപ്രഭാം. 98

നവരത്നപ്രഭായുക്ത-
മകുടേന വിരാജിതാം
ചന്ദ്രരേഖാസമോപേതാം
കസ്തൂരീതിലകാങ്കിതാം. 99

കാമകോദണ്ഡസൗന്ദര്യ-
നിർജിതഭ്രൂലതായുതാം
അഞ്ജനാഞ്ചിതനേത്രാംശ്ച
പത്മപത്രനിഭേക്ഷണാം, 100

മണികണ്ഡലസംയുക്ത-
കണ്ണദ്വയവിരാജിതാം
താംബൂലപൂരിതമുഖീം
സുസ്മിതാസ്യവിരാജിതാം, 101

ആദ്യഭൂഷണസംയുക്താം
ഹേമചിന്താകസംയുതാം
പതകേനസമോപേതാം
മഹാപതകസംയുതാം, 102

മുക്താഫലസമോപേതാ-
മേകാവലി സമന്വിതാം
കൗസുംഭാംഗദസംയുക്ത-
ചതുർബാഹുസമന്വിതാം, 103

അഷ്ടഗന്ധസമോപേതാം
ശ്രീചന്ദനവിരാജിതാം
ഹേമകുംഭോപമപ്രഖ്യ-
സ്തനദ്വന്ദ്വവിരജിതാം, 104

രക്തവസ്ത്രപരീധാനാം
രക്തകഞ്ചുകസംയുതാം
സൂക്ഷ്മരോമാവലീയുക്ത-
തനുമധ്യവിരാജിതാം, 105

മുക്താമാണിക്യഖചിത-
കാഞ്ചീയുതനിതംബിനീം
സദാശിവാങ്കസ്ഥബൃഹ-
ന്മഹാജഘനമണ്ഡലാം, 106

കദളിസ്തംഭസംരാജ-
ദൂരുദ്വയവിരാജിതാം
കപാലീകാന്തിസങ്കാശ-
ജംഘായുഗളശോഭിതാം, 107

ഗൂഢഗുൽഫദ്വയോപേതാം
രക്തപാദസമന്വിതാം
ബ്രഹ്മവിഷ്ണുമഹേശാദി-
കിരീടസ്ഫൂർജിതാംഘ്രികാം, 108

കാന്ത്യാ വിരാജിതപദാം
ഭക്തത്രാണപരായണാം
ഇക്ഷുകാർമ്മുകപുഷ്പേഷു-
പാശാങ്കുശധരാം ശുഭാം. 109

സംവിത്സ്വരൂപിണീം വന്ദേ,
ധ്യായാമി പരമേശ്വരീം:
പ്രദർശയാമ്യഥ, ശിവേ !
ദശമുദ്രാഃ ഫലപ്രദാഃ. 110

ത്വാം തർപ്പയാമി, ത്രിപുരേ !
ത്രിധാമൂലേന, പാർവ്വതി !
അഗ്നൗ മഹേശദിഗ്ഭാഗേ
നൈരൃത്യാം മാരുതേ തഥാ. 111

ഇന്ദ്രാശാവാരുണീഭാഗേ
ഷഡംഗാന്യർച്ചയേത് ക്രമാത്
ആദ്യാം കാമേശ്വരീം വന്ദേ,
നമാമി ഭഗമാലിനീം 112

നിത്യക്ലിന്നാം നമസ്യാമി,
ഭേരുണ്ഡാം പ്രണമാമ്യഹം,
വഹ്നിവാ¹സാം നമസ്യാമി
മഹാവിദ്യേശ്വരീം ഭജേ. 113

ശിവദൂതീം നമസ്യാമി
ത്വരിതാം കുലസുന്ദരീം
നിത്യാം നീലപതാകാം ച
വിജയാം സർവ്വമംഗളാം 114

ജ്വാലാമാലാം ച ചിത്രാം ച
മഹാനിത്യാം ച സംസ്തുവേ
[2]പ്രകാശാനന്ദനാഥാഖ്യം
[3]പരാശക്തിം നമാമ്യഹം. 115

---

1 സീം
2 പരപ്രകാശാനന്ദാഖ്യം.
3 ദിവ്യൌഘലഞ്ച.

ശുക്ലദേവീം നമസ്യാമി
പ്രണമാമി കുളേശ്വരീം,
പരശിവാനന്ദനാഥാഖ്യം
പരാശക്തിം നമാമ്യഹം. 116

കൗളേശ്വരാനന്ദനാഥം
നൗമി കാമേശ്വരീം സദാ;
ഭോഗാനന്ദം നമസ്യാമി
സിദ്ധൗഘം ച, വരാനനേ! 117

ക്ലിന്നാനന്ദം നമസ്യാമി
സമയാനന്ദമേവ ച,
സഹജാനന്ദനാഥം ച
പ്രണമാമി മുഹുർമ്മുഹുഃ. 118

മാനവൌഘം നമസ്യാമി
ഗഗനാനന്ദമപ്യഹം,
വിശ്വാനന്ദം നമസ്യാമി
വിമലാനന്ദമേവ ച. 119

ഉദനാനന്ദനാഥം ച
ഭുവനാനന്ദരൂപിണം
ലീലാനന്ദം നമസ്യാമി
സ്വാത്മാനന്ദം, മഹേശ്വരി ! 120

പ്രണമാമി പ്രിയാനന്ദം
സർവ്വകാമഫലപ്രദം,
പരമേഷ്ഠിഗുരും വന്ദേ
പരമം ഗുരുമാശ്രയേ. 121

ശ്രീഗുരും പ്രണമസ്യാമി
മൂർദ്ധ്നി ബ്രഹ്മബിലേശ്വരീം
[1]ശ്രീമദാനന്ദനാഥാഖ്യ-
ശ്രീഗുരോഃ പാദുകാം തഥാ. 122

അഥ പ്രാഥമികേ, ദേവി !
ചതുരശ്രേ ! കുളേശ്വരി !
അണിമാം ലഘിമാം വന്ദേ
മഹിമാം പ്രണമാമ്യഹം. 123

1 അദ്വൈതാനന്ദ.

ഈശിത്വസിദ്ധിം കലയേ,
വശിത്വം പ്രണമാമ്യഹം,
പ്രാകാമ്യസിദ്ധിം ഭുക്തിം ച
ഇച്ഛാപ്രാപ്തിമഹം ഭജേ 124

സർവ്വകാമപ്രദാം സർവ-
കാമസിദ്ധിമഹം ഭജേ
മധ്യമേ ചതുരശ്രേ ഽഹം
ബ്രാഹ്മീം മാഹേശ്വരീം ഭജേ. 125

കൌമാരീം വൈഷ്ണവീം വന്ദേ,
വാരാഹീം പ്രണമാമ്യഹം,
മാഹേന്ദ്രീമപി ചാമുണ്ഡാം
മഹാലക്ഷ്മീമഹം ഭജേ. 126

തൃതീയേ ചതുരശ്രേ തു
സർവസംക്ഷോഭിണീം ഭജേ,
സർവവിദ്രാവിണീം മുദ്രാം
സർവാകർഷിണികാം ഭജേ. 127

മുദ്രാം വശങ്കരീം വന്ദേ,
സർവോന്മാദനികാം ഭജേ,
ഭജേ മഹാങ്ക്കുശാം മുദ്രാം,
ഖേചരീം പ്രണമാമ്യഹം. 128

ബീജമുദ്രാം യോനിമുദ്രാം
ഭജേ സർവത്രിഖണ്ഡിനീം,
ത്രൈലോക്യമോഹനം ചക്രം
നമാമി, ലളിതേ! തവ. 129

നമാമി യോഗിനീം തത്ര
പ്രകടാഖ്യാമഭീഷ്ടദാം,
സുധാബ്ധിവാസനം വന്ദേ
തത്ര തേ, പരമേശ്വരി! 130

ചക്രേശ്വരീമഹം വന്ദേ,
ത്രിപുരാം പ്രണമാമ്യഹം,
സർവസംക്ഷോഭിണീ മുദ്രാം
തതോഽഹം കലയേ, ശിവേ! 131

അഥാഹം, ഷോഡശദളേ !
കാമാകർഷിണികാം ഭജേ,
ബുദ്ധ്യാകർഷിണികാം വന്ദേ,
ഹങ്കാരാകർഷിണീം ഭജേ. 132

ശബ്ദാകർഷിണികാം വന്ദേ,
സ്പർശാകർഷിണികാം ഭജേ
രൂപാകർഷിണികാം വന്ദേ.
രസാകർഷിണികാം ഭജേ. 133

ഗന്ധാകർഷിണികാം വന്ദേ,
ചിത്താകർഷിണികാം ഭജേ,
ധൈര്യാകർഷിണികാം വന്ദേ,
സ്മൃത്യാകർഷിണികാം ഭജേ. 134

നാമാകർഷിണികാം വന്ദേ,
ബീജാകർഷിണികാം ഭജേ,
ആത്മാകർഷിണികാം വന്ദേ,
അമൃതാകർഷിണീം ഭജേ. 135

ശരീരാകർഷിണീം വന്ദേ
നിത്യം, ശ്രീപരമേശ്വരി !
സർവാശാപൂരകം വന്ദേ,
കല്പയേ/ഹം തവേശ്വരി. 136

ഗുപ്താഖ്യാം യോഗിനീം വന്ദേ
മാതരം ഗുപ്തപൂജിതാം,
പോതാംബുജാസനം തത്ര
നമാമി, ലളിതേ! തവ. 137

ത്രിപുരേശീം നമസ്യാമി,
ഭജാമീഷ്ടാർത്ഥസിദ്ധിദാം,
സർവവിദ്രാവിണീമുദ്രാം
തത്രാഹം തേ വിചിന്തയേ. 138

ശിവേ ! തവാഷ്ടപത്രേഹ-
മനംഗകുസുമാം ഭജേ,
അനംഗമേഖലാം വന്ദേ,
അനംഗമദനാം ഭജേ. 139

നമോഽഹം പ്രണമസ്യാമി
അനംഗമദനാതുരാം,
അനംഗരേഖാം കലയേ,
ഭജേ ഽനംഗാം ച വേഗിനീം. 140

അനംഗാംകുശാം വന്ദേഹ–
മനംഗമാലിനീം, ഭജേ !
തത്രാഽഹം പ്രണമസ്യാമി
ദേവ്യാ ആസനമുത്തമം 141

നമാമി ജഗതീശാനീം
തത്ര ത്രിപുരസുന്ദരീം,
സർവാകർഷിണികാം മുദ്രാം
തത്രാഽഹം കല്പയാമി തേ 142

ഭുവനാശ്രേ ! തവ ശിവേ !
സർവസംക്ഷോഭിണീം ഭജേ,
സർവവിദ്രാവിണീം വന്ദേ,
സർവാകർഷിണികാം ഭജേ. 143

സകലാഹ്ലാദിനീം വന്ദേ,
സർവ്വസമ്മോഹിനീം ഭജേ,
സകലസ്തംഭിനീം വന്ദേ,
കലയേ സർവ്വജ്റുംഭിണീം. 144

വശങ്കരീം നമസ്യാമി,
സർവ്വരഞ്ജനികാം ഭജേ.
സകലോന്മാദിനീം വന്ദേ,
ഭജേ സർവ്വാർത്ഥസാധകേ ! 145

സമ്പത്തിപൂരികാം വന്ദേ,
സർവ്വമന്ത്രമയീം ഭജേ,
ഭജാമ്യേവ തതശ്ശക്തിം
സർവ്വദ്വന്ദ്വക്ഷയങ്കരീം 146

തത്രാഹം കലയേ ചക്രം
സർവ്വസൗഭാഗ്യദായകം,
നമാമി ജഗതാം ധാത്രീം
സമ്പ്രദായാഖ്യയോഗിനീം. 147

നമാമി പരമേശാനീം
മഹാത്രിപുരവാസിനീം,
കലയേऽഹം തവ, ശിവേ !
മുദ്രാം സർവ്വവശങ്കരീം. 148

ബഹിർദശാരേ ! തേ, ദേവി !
സർവസിദ്ധിപ്രദാം ഭജേ,
സർവസമ്പത്പ്രദാം വന്ദേ,
സർവപ്രിയകരീം ഭജേ. 149

നമാമ്യഹം തതോ ദേവീം
സർവമങ്ഗളകാരിണീം,
സർവകാമപ്രദാം വന്ദേ
സർവദുഃഖവിമോചിനീം. 150

സർവമൃത്യുപ്രശമിനീം
സർവവിഘ്നനിവാരിണീം
സർവാങ്ഗസുന്ദരീം വന്ദേ
സർവസൗഭാഗ്യദായിനീം 151

സർവാത്ഥസാധകം ചക്രം
തത്രാഹം തേ വിചിന്തയേ;
തത്രാഹം തേ നമസ്യാമി
കുളോത്തീർണ്ണാഖ്യയോഗിനീം. 152

സർവമന്ത്രാസനം വന്ദേ,
ത്രിപുരാശ്രീയമാശ്രയേ,
കലയാമി തതോ മുദ്രാം
സർവോന്മാദനകാരിണീം. 153

അന്തർദശാരേ ! തേ, ദേവി !
സർവ്വജ്ഞാം പ്രണമാമ്യഹം
സർവ്വശക്തിം നമസ്യാമി,
സർവൈശ്വര്യപ്രദാം ഭജേ. 154

സർവ്വജ്ഞാനമയീം വന്ദേ
സർവ്വവ്യാധിവിനാശിനീം,
സർവ്വാധാരസ്വരൂപാം ച
സർവ്വപാപഹരാം ഭജേ. 155

സർവ്വാനന്ദമയീം വന്ദേ
സർവ്വരക്ഷാസ്വരൂപിണീം
പ്രണമാമി മഹാദേവീം
സർവ്വേപ്സിതഫലപ്രദാം. 156

സർവ്വരക്ഷാകരം ചക്രം
സുന്ദരീം കലയേ സദാ,
നിഗർഭയോഗിനീം വന്ദേ,
തത്രാഹം പ്രണമാമ്യഹം. 157

സാദ്ധ്യസിദ്ധാസനം വന്ദേ,
ഭജേ ത്രിപുരമാലിനീം
കലയാമി തതോ ദേവീം
മുദ്രാം സർവ്വമഹാങ്കുശാം. 158

അഷ്ടാരേ ! വശിനീം വന്ദേ,
മഹാകാമേശ്വരീം ഭജേ,
മോദിനീം വിമലാം വന്ദേ,
അരുണാം ജയിനീം ഭജേ. 159

സർവ്വേശ്വരീം നമസ്യാമി
കൌളിനീം പ്രണമാമ്യഹം
സർവ്വരോഗഹരം ചക്രം
തത്രാഹം കലയേ സദാ. 160

നമാമി ത്രിപുരാസിദ്ധിം,
ഭജേ മുദ്രാം ച ഖേചരീം,
മഹാത്രികോണവദ് ബാഹ്യ-
ചതുരശ്രേ ! കുളേശ്വരി ! 161

നമാമി ജൃംഭണം ബാണം;
സർവ്വസമ്മോഹിനീം ഭജേ;
പാശം ചാപം ഭജേ നിത്യം,
ഭജേ സ്തംഭനമങ്കുശം 162

ത്രികോണേ/ഹം ജഗദ്ധാത്രീം
മഹാകാമേശ്വരീം ഭജേ
മഹാവജ്രേശ്വരീം വന്ദേ
മഹാശ്രീഭഗമാലിനീം. 163

മഹാശ്രീസുന്ദരീം വന്ദേ
സർവ്വകാമഫലപ്രദാം,
സർവ്വസിദ്ധിപ്രദം ചക്രം
തവ, ദേവി ! നമാമ്യഹം. 164

നമാമ്യതിരഹസ്യാഖ്യാം
യോഗിനീം തവ കാമദാം;
ത്രിപുരാംബാം നമസ്യാമി,
ബീജമുദ്രാമഹം ഭജേ. 165

മൂലമന്ത്രേണ, ലളിതേ !
തദ്ബിന്ദൗ പൂജയാമ്യഹം
സർവ്വാനന്ദമയം ചക്രം
തവ, ദേവി ! ഭജാമ്യഹം 166

പരാപരരഹസ്യാഖ്യാം
യോഗിനീം തത്ര കാമദാം
മഹാചക്രേശ്വരീം വന്ദേ,
യോനിമുദ്രാമഹം ഭജേ 167

ധൂപദീപാദികം സർവ്വ-
മർപ്പിതം കല്പയാമ്യഹം;
തൽപ്രീതയേ മഹാമുദ്രാം
ദർശയാമി തതശ്ശിവേ! 168

ശാല്യന്നം മധുസംയുക്തം
പായസാപൂപസംയുതം
ഘൃതസൂപസമായുക്തം
ദധിക്ഷീരസമന്വിതം, 169

സർവ്വഭക്ഷ്യസമായുക്തം
ബഹുശാകസമന്വിതം
നിക്ഷിപ്യ കാഞ്ചനേ പാത്രേ
നൈവേദ്യം കല്പയാമി തേ. 170

സങ്കല്പ്യ ബിന്ദുനാ വക്ത്രം
കുചൗ ബിന്ദുദ്വയേന ച
യോനിം ച സ പരാർദ്ധേന
കൃത്വാ, ശ്രീലളിതേ! തവ, 171

ഏതത് കാമകലാരൂപം
ഭക്താനാം സർവ്വകാമദം
സർവ്വസൗഭാഗ്യദാം വന്ദേ
തത്ര ത്രിപുരസുന്ദരീം. 172

വാമഭാഗേ മഹേശാനി
വൃത്തം ച ചതുരശ്രകം
കൃത്വാ ഗന്ധാക്ഷതാദ്യൈശ്ചാ-
പ്യർച്ചയാമി മഹേശ്വരീം. 173

വാഗ്ഭവാദ്യം നമസ്യാമി
തത്ര വ്യാപകമണ്ഡലം
ജലയുക്തേന പാണൗ ച
ശുദ്ധമുദ്രാസമന്വിതം. 174

തത്ര മന്ത്രേണ ദാസ്യാമി
ദേവി ! തേ ബലിമുത്തമം
നമസ്തേ, ദേവദേവേശി !
നമസ്ത്രൈലോക്യവന്ദിതേ ! 175

നമശ്ശിവവരാങ്കസ്ഥേ !
നമസ്ത്രിപുരസുന്ദരി !
പ്രദക്ഷിണനമസ്കാര–
മനേനാഹം കരോമി തേ. 176

തതസ്സങ്കല്പമന്ത്രാണാം
സമാജം, പരമേശ്വരി !
പ്രജപാമി മഹാവിദ്യാം
ത്വത്പ്രീത്യർത്ഥമഹം, ശിവേ ! 177

തവ വിദ്യാം പ്രജപ്ത്വാഥ
നൗമി ത്വാം, പരമേശ്വരി !
മഹാദേവി ! മഹേശാനി !
മഹാശിവമയേ ! പ്രിയേ ! 178

മഹാനിത്യേ ! മഹാസിദ്ധേ!
ത്വാമഹം ശരണം, ശിവേ!
ജയ ത്വം, ത്രിപുരേ ! ദേവി !
ലളിതേ ! പരമേശ്വരി ! 179

സദാശിവപ്രിയകരി !
പാഹി മാം, കരുണാനിധേ !
ജഗന്മാതർജഗദ്രൂപേ !
ജഗദീശ്വരവല്ലഭേ ! 180

ജഗന്മയി ! ജഗത്സ്തുത്യേ !
ഗൌരി ! ത്വാമഹമാശ്രയേ
അനാദ്യേ ! സർവ്വലോകാനാ-
മാദ്യേ ! ഭക്തേഷ്ടദായിനി ! 181

ഗിരിരാ[1]ജേന്ദ്രതനയേ !
നമസ്ത്രിപുരസുന്ദരി !
ജയാദിജയദേവേശി
ബ്രഹ്മമാതർമ്മഹേശ്വരി! 182

വിഷ്ണുമാതരനാദ്യന്തേ !
ഹരമാതസ്സുരേശ്വരി !

1 ജന്യ.

ബ്രാഹ്മ്യാദിമാതൃസംസ്തുത്യേ !
[1]സർവ്വാവരണസംയുതേ ! 183

ജ്യോതിർമ്മയി ! മഹാരൂപേ !
പാഹിമാം, ത്രിപുരേ ! സദാ
ലക്ഷ്മിവാണ്യാദിസംപൂജ്യേ !
ബ്രഹ്മവിഷ്ണുശിവപ്രിയേ ! 184

ഭജാമി തവ പാദാബ്ജം
ദേവി ! ത്രിപുരസുന്ദരി !
തൽപ്രീത്യർത്ഥം യതഃ കാഞ്ചി-
ച്ഛക്തിം വൈ പൂജയാമ്യഹം. 185

തതശ്ച കേന താം ശക്തിം
തർപ്പയാമി, മഹേശ്വരി !
തഥാപി ത്വാം ഭജം[2]സ്തോഷം
ചിദഗ്നൗ ച ദദാമ്യഹം. 186

1 ലോകത്രയവശങ്കരി !
2 സ്തോഷാം.

തത്പ്രിയാർത്ഥം, മഹാദേവി !
മമാഭീഷ്ടാർത്ഥസിദ്ധയേ
ബദ്ധ്വാ ത്വാം ഖേചരീമുദ്രാം
ക്ഷമസ്വോദ്വാസയാമ്യഹം. 187

തിഷ്ഠ മേ, ഹൃദയേ ! നിത്യം
ത്രിപുരേ ! പരമേശ്വരി
ജഗദംബ ! മഹാരാജ്ഞി !
മഹാശക്തി ! ശിവപ്രിയേ ! 188

ഹൃച്ചക്രേ തിഷ്ഠ മേ നിത്യം
മഹാത്രിപുരസുന്ദരി !
ഏതത് ത്രിപുരസുന്ദര്യാ
ഹൃദയം സർവ്വകാമദം. 189

മഹാരഹസ്യം സതതം
ദുർല്ലഭം ദൈവതൈരപി
സാക്ഷാത്, സദാശിവേനോക്തം
ഗുഹ്യാദ് ഗുഹ്യമനുത്തമം 190

യഃ പഠേച്ഛ്രദ്ധയാ നിത്യം
ശൃണുയാദ്വാ സമാഹിതഃ
നിത്യപൂജാഫലം ദേവ്യാ-
സ്സ ലഭേന്നാത്രസംശയഃ, 191

പാപൈസ്സമുച്യതേ സദ്യഃ
കായവാക്ചിത്തസംഭവൈ:
പൂർവ്വജന്മസമുദ്ഭൂതൈർ-
ജ്ഞാനാജ്ഞാനകൃതൈരപി. 192

സർവക്രതുഷു യൽപുണ്യം
സർവതീർത്ഥേഷു യൽഫലം
തൽപുണ്യം ലഭതേ നിത്യം
മാനവോ നാത്ര സംശയഃ. 193

അചലാം ലഭതേ ലക്ഷ്മീം
ത്രൈലോക്യേ നാതിദുർല്ലഭാം
സാക്ഷാദ്വിഷ്ണുർമ്മഹാലക്ഷ്മ്യാ
ശീഘ്രമേവ ഭവിഷ്യതി. 194

അഷ്ടൈശ്വര്യമവാപ്നോതി
സ ശീഘ്രം മാനവോത്തമഃ
[1]ഘണ്ടികാപാദുകാസിദ്ധ്യാ-
ദ്യഷ്ടകം ശീഘ്രമശ്നുതേ. 195

ഇതി ശ്രീലളിതാഹൃദയസ്തോത്രം

സമ്പൂർണ്ണം

ശുഭമസ്തു

1 ഘുടികാ.

## ശ്രീ തീർത്ഥപാദാശ്രമം പ്രസിദ്ധീകരണങ്ങൾ

ഒരാഴ്ച ശ്രീതപോവനസ്വാമി സന്നിധിയിൽ

അദ്ധ്യാത്മഭാഗവതം (രണ്ടുഭാഗം)

ബ്രഹ്മവിദ്യ

ആത്മാനുഭൂതി

ശ്രീകൃഷ്ണസ്മരണാഞ്ജലി

ഭക്തിസാധനകൾ

സുവിഭാതമഞ്ജരി

ഗീതയിലേക്ക് ഒരെത്തിനോട്ടം

ശ്രീ ലളിതാഹൃദയസ്തോത്രം